# മലങ്കര ഇടവക പത്രിക

പുസ്തകം ൧൩ | ൧൯൦൮. ശ്ബാത്ത് | ലക്കം ൨


മംഗളം.

മല്ലാക്ഷി മണിമാർ ശിരസ്സിലണിയും നാരീമണിത്തല്ലജാം
നല്ലാരാമറിയാഖിലാഘമൊഴുത്താമോദപൂർവ്വം പരാ.
ഉൾക്കാസേന ജനിച്ചു ദുഷ്ടബലരാൽ ക്രൂശിതനാമന്വഹം
സൌഖ്യം ലോകേശതനയനായൊരേശുമ്ശിഹാ നൽകട്ടെമേ മംഗളം.

പി. എ. എ.

---

## അംഗ്ലിയാസഭയും കിഴക്കൻസഭകളും തമ്മിലുള്ള സാഹിത്യം.

ഈ പ്രമേയത്തെപ്പറ്റി അമ്മേറിക്കായിൽ ഫൊണ്ടുലാക്ക് എന്നസ്ഥലത്തെ അംഗ്ലിയാബിഷോപ്പിന്റെ പ്രസംഗപുസ്തകം കഴിഞ്ഞ പത്രികയിൽ പ്രസ്ഥാവിച്ചിരുന്നതു വായനക്കാർ ഓർത്തിരിക്കുമല്ലോ. അതിന്റെ തുടർച്ച താഴെ ചേർക്കുന്നു.

വിശുദ്ധന്മാർക്കും തിരുശേഷിപ്പുകൾക്കും ബഹുമാനം കൊടുക്കണമെന്നുള്ള സംഗതിയിൽ ദൈവത്തിനുമാത്രം ചേരുന്ന വന്ദനവിശുദ്ധന്മാരായ ആളുകൾക്കൊ വസ്തുക്കൾക്കൊ കൊടുപ്പാൻ കിഴക്കൻസഭസമ്മതിക്കുന്നില്ലാ. നമ്മുടെസഭ (അതായതു അംഗ്ലിയാസഭ) ൨൨-ാമതസംഗതിയിൽ റോമ്മാക്കാരുടെ രൂപാരാധനയെ നിഷേധിച്ചുപറഞ്ഞിട്ടുണ്ടു. അതിന്റെകാരണം കൊത്തുരൂപങ്ങളോടു വിചാരബുദ്ധിയുള്ള ആളിനോടു എന്നപോലെ പ്രാർത്ഥിക്കുന്ന റോമ്മാ മര്യാദയെ കണ്ടതുകൊണ്ടായിരുന്നു കിഴക്കർ ഇങ്ങനെചെയ്കയില്ല. അവർ തിരുശേഷിപ്പുകളുടെമുമ്പാകെ ധൂപംവയ്ക്കുമെങ്കിലും അവയുടെമുമ്പാകെ ആരാധിക്കയില്ല. ദൈവത്തിന്റെയും തന്റെവിശുദ്ധന്മാരുടെയും വേലയെ ഓർമ്മിക്കുന്നതിനുള്ള വിശുദ്ധ ഛായകളാണെന്നുള്ള വിശ്വാസത്തിന്മേൽ അവർ അവയെ ബഹുമാനിക്കുന്നു. നവീകരണ കാലത്തു അംഗ്ലിയാസഭ റോമ്മാ ഉപദേശത്തെ ത്യജിച്ചതെ ഉള്ളു. പരിശുദ്ധന്മാർക്കു കൊടുക്കേണ്ട ബഹുമാനത്തെയും പദവിയെയും നമ്മുടെ സഭ ഉപേക്ഷിച്ചില്ല. സാധാരണ ഉപയോഗത്തിനും ദിവ്യാരാധനക്കുമുള്ള കെട്ടിടങ്ങളെയും സാധനങ്ങളെയും വേർതിരിച്ചു ഒടുവിൽ പറഞ്ഞവയെ ശുദ്ധീകരിക്കണമെന്നു നമ്മുടെ സഭ നിശ്ചയിച്ച പള്ളിയിൽ അടിസ്ഥാനക്കല്ലുകൾ, ബലിപീഠങ്ങൾ, വിശുദ്ധ പാത്രങ്ങൾ മുതലായവയെ ഒക്കയും നാം ശുദ്ധീകരിക്കുന്നു. നമ്മുടെ രക്ഷയു

ടെ വിശുദ്ധ അടയാളമായ കുരിശും രക്ഷകന്റെയും തന്റെ വിശുദ്ധന്മാരുടെയും രൂപങ്ങളും പള്ളികളുടെ ചുവർമേലും, ബലിപീഠത്തിന്മേലും നാം വയ്ക്കുന്നു. നാം ബലിപീഠത്തിന്റെ നേരെ തല കുനിക്കയും ദൈവവചനത്തെ ചുംബിക്കയും നമ്മുടെ കുട്ടികളെ കുരിശടയാളം വരെക്കയും ചെയ്യുന്നു നമ്മുടെ പള്ളികളിൽ ധൂപം വയ്ക്കുന്നു ഇതൊന്നും അംഗ്ലിയാസഭ വിരോധിക്കുന്നില്ല. അതിനാൽ നാമും കിഴക്കൻ സഭകളും തമ്മിൽ വാസ്തവത്തിൽ ഈ കാര്യങ്ങളിൽ ഭേദമില്ല. പടങ്ങൾകൊ തിരുശേഷിപ്പുകൾകൊ കിഴക്കരാകട്ടെ അംഗ്ലിയരാകട്ടെ ദൈവാരാധന കൊടുക്കുന്നില്ല. തന്റെ സാദൃശ്യം ഉണ്ടാക്കരുതെന്നു ദൈവം വിരോധിച്ചു നമ്മുടെ കർത്താവിന്റെ അവതാരത്താൽ തന്റെ സാദൃശ്യം നമുക്കു വെളിപ്പെടുത്തിതരുന്നതിനു മുമ്പായിരുന്നു. ഈ അവതാരം മുതൽ തന്റെ വചനത്താൽ തന്റെ സാദൃശ്യത്തെ നമ്മുടെ മനസ്സിൽ പതിപ്പിക്കുന്നതുപോലെ രൂപത്താലും പതിപ്പിക്കുന്നതു ന്യായവും യുക്തവുമാകുന്നു പഴയകാലത്തും ദൈവം തന്റെ ദൂതന്മാരുടെ ഛായ ദേവാലയത്തിന്റെ തിരശ്ശീലമേലും, സാക്ഷിപെട്ടിമേലും സ്ഥാപിച്ചു. കുരിശിന്റെയും കുരിശുമൂലം സർപ്പത്തെ ജയിച്ചതിന്റെയും പ്രതിമ ബാധയാൽ പിടിപെട്ടവർക്കു രക്ഷയായി ദൃഷ്ടാന്തപ്പെടുത്തി. അതു ഒരു വിഗ്രഹമാക്കിയപ്പോൾ മാത്രമെ അതിനെ നശിപ്പിക്കുവാൻ സമ്മതിച്ചുള്ളു. ദൈവം എന്നല്ല നിലയിൽ വന്ദന ദൈവത്തിനുമാത്രമുള്ളതും വിശുദ്ധന്മാർക്കു വിശുദ്ധ വസ്തുക്കൾക്കും ബഹുമാനവും വണക്കവും അനുവദിക്കപ്പെട്ടതുമാകുന്നു.

ആകയാൽ കിഴക്കരും നാമും ഒന്നുപോലെ വിശുദ്ധ സാദൃശ്യങ്ങളെ ഉപയോഗിക്കയും അവയുടെ മുമ്പിൽ നമ്മുടെ കാലുകളിൽനിന്നു ചെരിപ്പുകളെ അഴിച്ചുകളക, വിശുദ്ധ സ്ഥലത്തിനു നേരെ പ്രാർത്ഥിക്ക, മുതലായ ദൈവകല്പനകളുടെ ഉദ്ദേശത്തെ അനുസരിക്കയും ചെയ്യുന്നു.

ഇതിനോടു സംബന്ധിച്ച സമാധാനം പറയേണ്ട വേറൊരു സംഗതി പരിശുദ്ധന്മാരോടുള്ള പ്രാർത്ഥനയാകുന്നു. ഇതു ഒരു വെറും ആചാരം മാത്രമാണെന്നു ചിലർ പറയും. അല്ല ഒരു ഉപദേശത്തിന്മേൽ അടിസ്ഥാനപ്പെടുത്തിയ ആചാരമാകുന്നു. സഭ ഒരു ശരീരമാകുന്നു. മരിച്ചുപോയ പരിശുദ്ധന്മാർ ക്രിസ്തുവിനോടുകൂടെയാകുന്നു. അവരും നാമും ഇടവിടാതെ പൊതുവാരാധനയിൽ ഇരിക്കുന്നു. ഇതാണ ഉപദേശം ഇതു വിശുദ്ധവേദവും വിശ്വാസപ്രമാണവും സാക്ഷിക്കുന്ന ഒരു ഉപദേശമാകുന്നു. ഇവിടംവിട്ടു ക്രിസ്തുവിനോടുകൂടെ ആകുവാൻ പൗലോസ് ശ്ലീഹാ വാഞ്ഛിക്കുന്നു. വിശുദ്ധന്മാരുടെ സംസർഗ്ഗത്തിൽ വിശ്വസിപ്പാൻ വിശ്വാസപ്രമാണം ആജ്ഞാപിക്കുന്നു. സഭമുഴുവനും ഒരു ആത്മശരീരമാകുന്നു വിശുദ്ധ കൂദാശ

കൾ നമ്മെ ക്രിസ്തുവിനോടു ഒട്ടിച്ചു ചേൎക്കയും പരിശുദ്ധാത്മാവു നമ്മെ അന്യോന്യം ബന്ധിക്കയും ചെയ്യുന്നു. ഈ യോജിപ്പിനെ വെളിപ്പെടുത്തുന്ന പ്രവൃത്തി പ്രാൎത്ഥനയാകുന്നു. പ്രാൎത്ഥനയാൽ സ്വൎഗ്ഗത്തിൽ ഇരിക്കുന്നവരോടു നാമും നമ്മോടു സ്വൎഗ്ഗവാസികളും യോജിക്കയും ഇങ്ങനെ "മാലാഖമാരോടും റിശ്രൂമാലാഖമാരോടും സ്വൎഗ്ഗസേനകളോടുംകൂടി" നാം തന്റെ തിരുനാമത്തെ മഹത്വപ്പെടുത്തുകയും ചെയ്യുന്നു. ആകയാൽ ഈ വലിയ ബന്ധനത്തിൽ സഭക്കാർ അന്യോന്യപ്രാൎത്ഥനകളാൽ ഓരോരുത്തന്റെ നന്മക്കായി പരിശ്രമിക്കുന്നു. ലോകത്തിലിരിക്കുന്ന നാം മരിച്ചവൎക്കുവേണ്ടിയും മരിച്ചവർ നമുക്കുവേണ്ടിയും പ്രാൎത്ഥിക്കുന്നു. പരിശുദ്ധന്മാൎക്കുവേണ്ടിയും, പരിശുദ്ധന്മാരോടും പ്രാൎത്ഥിക്കുന്നതു കൂടാതെ പരിശുദ്ധന്മാരുടെ പ്രാൎത്ഥന കൈക്കൊൾവാൻ ദൈവത്തോടും കിഴക്കർ പ്രാൎത്ഥിക്കുന്നു. റോമാക്കാരുടെ മൂഢാചാരങ്ങൾനിമിത്തം പരിശുദ്ധന്മാരെക്കുറിച്ചുള്ള ലിത്താനി നമ്മുടെ നവീകരണകൎത്താക്കൾ നീക്കിക്കളഞ്ഞു എങ്കിലും കൎത്താവിനെ വാഴ്ത്തുവാനായി കൎത്താവിന്റെ ദാസന്മാരെയും നീതിമാന്മാരുടെ ആത്മാക്കളെയും നാം ഇന്നും വിളിച്ചുകൊണ്ടിരിക്കുന്നു. ക്രിസ്തുവിന്റെ രാജ്യം വൎദ്ധിക്കുന്നതിനായി നാമെല്ലാവരും യോജിച്ചു പ്രാൎത്ഥിക്കുന്നു. നാം അവൎക്കുവേണ്ടിയും അവർ നമുക്കുവേണ്ടിയും തന്നെ ഇങ്ങനെ പൊതുവായി ചെയ്യുന്നതുപോലെ ശ്ലീഹന്മാരെയും, സഹദേന്മാരെയും പരിശുദ്ധന്മാരെയും പ്രത്യേകം പ്രത്യേകം വിളിച്ചു പ്രാൎത്ഥിക്കാവുന്നതാണ. നമ്മുടെ അപേക്ഷകൾ പരിശുദ്ധന്മാർ കേൾക്കുന്നുണ്ടോ ഇല്ലയോ എന്നു അന്വേഷിച്ചിട്ടു കാൎയ്യമില്ല. അനുതപിക്കുന്ന പാപിയെക്കുറിച്ചു സന്തോഷിക്കുന്ന ദൈവദൂതന്മാർ നമ്മുടെ അപേക്ഷകളെ കൊണ്ടുപോകും. ദൈവത്തിലും ദൈവമുഖാന്തിരവും പരിശുദ്ധന്മാൎക്കു ഇവയെല്ലാം അറിവുകിട്ടുന്നതാകകൊണ്ടു ഇവർ നമ്മുടെ പ്രാൎത്ഥനകളെ കേൾക്കുമെന്നു നിക്കോദിമൂസിനെപ്പോലെ അവിശ്വസിപ്പാൻ നമുക്കാവശ്യമില്ല. മരണമില്ലായ്മയിൽ അനേകൎക്കു പൊതുവിൽ വിശ്വാസമില്ലാതായിത്തീൎന്നിരിക്കുന്നതു മരിച്ചവൎക്കുവേണ്ടിയുള്ള പ്രാൎത്ഥന ധാരാളം ഉപയോഗിക്കാത്തതുകൊണ്ടാകുന്നു.

അപ്രകാരം തന്നെ കാണപ്പെടുവാൻ പാടില്ലാത്ത ലോകത്തെയും സ്വൎഗ്ഗമഹത്വങ്ങളെയും ശരിയായി ധരിക്കാതിരിക്കുന്നതു പരിശുദ്ധന്മാരോടുള്ള പ്രാൎത്ഥന ധാരാളം ഉപയോഗിക്കാത്തതുകൊണ്ടാകുന്നു. നമുക്കു കിഴക്കരിൽനിന്നു പഠിക്കാനുണ്ട്. ൧൬-ാം നൂറ്റാണ്ടിൽ പരിശുദ്ധന്മാരോടുള്ള അപേക്ഷ നടപ്പില്ലാതാക്കിയതു ക്രിസ്തുവിന്റെ മദ്ധ്യസ്ഥതയുടെ ശക്തിയെ കുറയ്ക്കുന്ന വിധത്തിൽ ആ കാലത്തു പാശ്ചാത്യർ ചെയ്തുവന്ന അനാചാരങ്ങളെ കണ്ടു ഭയന്നതുകൊണ്ടായിരുന്നു. ഇന്നു ചിലൎക്കുള്ള തടസ്സം ഇതുമാത്രമാകുന്നു. എ

നാൾ കിഴക്കർ ഈ വിശ്വാസം ആചരിക്കുന്ന സംപ്രദായത്തിൽ
ഈ ഭയത്തിന കാര്യമില്ല. അവർ എല്ലാ പരിശുദ്ധന്മാരുടെയും പ്രാ
ർത്ഥനയെ ആഗ്രഹിക്കുന്നതു പരിശുദ്ധന്മാർ സർവ്വശക്തന്മാർ ആണ
ന്നൊ അവർ കൃപാവരങ്ങളുടെ ഉറവയാണന്നൊ അവരുടെ മദ്ധ്യ
സ്ഥത ക്രിസ്തുവിന്റെ മദ്ധ്യസ്ഥതയെ മൂടുന്ന എന്നൊ വിചാരിച്ചും
കൊണ്ടല്ല. പരിശുദ്ധന്മാർ നമ്മുടെ സഹോദരന്മാരും നമ്മോടുകൂടെ
കർത്താവിനെ വന്ദിക്കുന്നവരും ദൈവത്തിന്റെ സ്നേഹിതന്മാരുമാ
ണെന്നുള്ള നിലയിൽ കിഴക്കർ അവരൊടു പ്രാർത്ഥിക്കുന്നു. സകല പ
രിശുദ്ധന്മാരെയും മാലാഖമാരെയുംകാൾ അധികം ബഹുമാനം ദൈ
വത്തെ പ്രസവിച്ച നിത്യകന്യക മറിയാമിന നാം കൊടുക്കുന്നു. അ
വൾ കരുണയുടെ ഇരുപ്പിടവും ക്രിസ്തു നീതിയുടെ ഇരിപ്പിടവും ആ
ണെന്നും കൃപാവരങ്ങൾ അവളിൽ നിന്നു നേരിട്ടു ഒഴുകുന്നു എന്നും
വിചാരിക്കുന്ന റോമ്മാ ഉപദേശത്തിൽ മാത്രമാണ നമുക്കു വെറുപ്പു
ള്ളതു. കിഴക്കരും ഈ കാര്യത്തിൽ നമ്മോടു ചേരുന്നു.

കടശ്ശി കിഴക്കൻസഭയും നാമും തമ്മിലുള്ള ഐക്യത പൂർണ്ണമാ
കുന്നതിന തടസ്സമായി ഒരു പഴയ തർക്കം ഉണ്ടു. അതു വിശ്വാസപ്ര
മാണത്തിൽ പരിശുദ്ധാത്മാവിന്റെ പുറപ്പാടു "പുത്രനിൽനിന്നും"
കൂടെ എന്നുള്ള വാക്കാകുന്നു. നിഖ്യാവിശ്വാസപ്രമാണത്തിന്റെ മൂ
ലത്തിൽ ഈ വാക്കില്ലായിരുന്നു എന്നുള്ള സത്യം നമ്മുടെ അത്മ
നികളിൽ ചുരുക്കംപേരെ അറിഞ്ഞിട്ടുള്ളു. വിശ്വാസപ്രമാണത്തിൽ
ഒന്നും കൂട്ടുതൽ ചെയ്യക്കൂടാ എന്നു എപ്പെസൂസ സൂനഹദോസിൽ തീ
ർച്ചപ്പെടുത്തിയതിൽ പിന്നെ റോമ്മാസഭയാണ ഇതു കൂട്ടിച്ചേർത്തതു.
ന്യായരഹിതമായ ഈ കൂട്ടുതൽ വാക്കുകൾ നാം സ്വീകരിച്ചതു പാ
ശ്ചാത്യസഭയുടെ ഒരു അംഗമെന്ന നിലയിൽ ആയിരുന്നു. എന്നാ
ൽ സാരാംശമായ ഉപദേശത്തിൽ നാമും കിഴക്കരും തമ്മിൽ ഭേദ
മില്ല. ദൈവത്വത്തിൽ ജീവന്റെ ഉറവ ഒന്നുമാത്രമെ ഉള്ളു. അതു
പിതാവാകുന്നു. പിതാവിൽ നിന്നും പുത്രനിൽ നിന്നും ഒരേ സ്ഥിതി
യിൽ റൂഹാ പുറപ്പെടുക എന്നുവന്നാൽ ദൈവത്വത്തിൽ ജീവ ഉറവ
രണ്ടുണ്ടെന്നും ദൈവത്വത്തിന്റെ ഏകത്വം ഭേദപ്പെടുത്തനായും വരു
ന്നു. അതിനാൽ കിഴക്കർ ഉപദേശിക്കുന്നതു ജീവഉറവ ഒന്നുമാത്ര
മാകകൊണ്ടു വിശുദ്ധ റൂഹാ പിതാവിൽ നിന്നു പുത്രൻ മുഖാന്തിരം
"പുറപ്പെടുന്നു എന്നാണ. ഇതാണ നമ്മുടെയും വിശ്വാസം. "പുത്ര
നിൽ നിന്നും" എന്ന പദങ്ങളെ വിശ്വാസപ്രമാണത്തിൽ നാം വ
ച്ചുകൊണ്ടിരിക്കുന്നതു ഈ വ്യാഖ്യാനം അനുസരിച്ചാകുന്നു. പൊതു
സഭയുടെ സമ്മതം കൂടാതെ ഇങ്ങനെ ഒരു കൂട്ടുതൽ പാഠം വിശ്വാസ
പ്രമാണത്തിൽ ചേർക്കാനുള്ള അവകാശം എന്താണന്നാണ അവരുടെ
ചോദ്യം. ഇതു പൊതു സൂനഹദോസു കൂട്ടിച്ചേർത്തതല്ല പാപ്പാ ഒരുവ
ന്റെ ആജ്ഞ മാത്രമാണ ഇതിനുള്ള ആധാരം. വിശ്വാസപ്രമാണ

ത്തിൽ ഒരു ഉപദേശം ചെക്കാൻ പാപ്പായ്ക്കു അവകാശമുണ്ടെങ്കിൽ പലതിനില്ലയൊ, ഈ കൂട്ടതൽ പദങ്ങൾ നാം സമ്മതിക്കുന്ന പക്ഷം പാപ്പായുടെ തെറ്റില്ലായ്മ മുതലായി പാപ്പാ കൂട്ടിച്ചേർത്ത മറ്റുപദേശങ്ങളും നാം സമ്മതിക്കേണ്ടിവരും. ക്രിസ്തീയ ഐക്യത്തിന്നു ആഗ്രഹമുണ്ടെങ്കിൽ ഈ തർക്കം തീരുവാൻ ആവശ്യമാണ്. വിശ്വാസപ്രമാണത്തിൽ അധികാരം കൂടാതെ കൂട്ടിച്ചേർത്ത ഈ പദങ്ങളെ നീക്കണമെന്നുള്ള ഉദ്ദേശത്തിന്മേൽ നിഖ്യാ ഉപദേശ പാലകയോഗം എന്ന പേരിൽ ഒരു സംഘം ഇംഗ്ലാണ്ടിൽ ഉണ്ടു. ഈ വാക്കുകളെ വിശ്വാസപ്രമാണത്തിൽനിന്നു നീക്കേണ്ടു ആവശ്യത്തെ ചൂണ്ടിക്കാണിച്ചു ൧൮൭൮-ൽ കാന്റർപുരി യോഗത്തിൽ ഒരു ഹർജിയും വന്നിട്ടുണ്ടു. കിഴക്കരും നാമും തമ്മിലുള്ള ഐക്യത്തിന്നു ഈ ന്യായരഹിതമായ കൂട്ടതൽ പദങ്ങൾ ഒരു തടസ്സമാകുന്നു. അതിനെ നാം എടുത്തുകളയണം. ഇംഗ്ലണ്ടിൽ സഭ ഗവർമ്മെണ്ടിന്റെ ആജ്ഞയിൽ ഇരിക്കുന്നതുകൊണ്ടു അവിടെ വിശ്വാസപ്രമാണം തിരുത്തുന്ന കാലംവരെ നാം കാത്തിരിക്കേണമെന്നില്ല. നമ്മുടെ അമെരിക്കാസഭ ഗവർമ്മെണ്ടിന്റെ വരുതിയിൽ അല്ല അതുകൊണ്ടു നാം ഇംഗ്ലണ്ടിനു മാതൃക കാണിച്ചുകൊടുക്കണം. എന്റെ അഭിപ്രായത്തിൽ ഉത്തമമാർഗ്ഗം നാം ഈ പദങ്ങളെ വിശ്വാസപ്രമാണത്തിൽ നിന്നു നീക്കുന്നതാകുന്നു. അമെരിക്കാക്കാരായ നാം അവിശ്വാസത്തിൽനിന്നും പ്രൊത്തസ്റ്റാന്തുകാരുടെ അവ്യവസ്ഥയിൽനിന്നും പുറത്താക്കപ്പെടണം. കിഴക്കൻക്രിസ്ത്യാനികളോടും അവടങ്ങളിലുള്ള നാലു പ്രാചീന അപ്പൊസ്തോലിക്യ പാത്രിയർക്കാ സിംഹാസനങ്ങൾ ഐക്യപ്പെട്ടിരിക്കണം.

---

## വിശ്വാസപ്രമാണവും വേദപുസ്തകവും തമ്മിലുള്ള സംബന്ധം

(ഒരു അംഗ്ലിയാ ഇംഗ്ലീഷ പത്രത്തിൽ നിന്നു തർജ്ജമ ചെയ്യപ്പെട്ടതു)

വിശ്വാസപ്രമാണം വേദപുസ്തകത്തിന്മേൽ സ്ഥാപിക്കപ്പെട്ടിരിക്കുന്നു എന്നാണു ചിലരുടെ മതം. ഇവർ വേദപുസ്തകത്തോടു വിശ്വാസപ്രമാണത്തിനുള്ള സാക്ഷാൽ സംബന്ധത്തെ തെറ്റിദ്ധരിച്ചിരിക്കയാകുന്നു. വിശ്വാസപ്രമാണം വേദപുസ്തകത്തിൽ അടിസ്ഥാനപ്പെടുത്തിയിരിക്കുന്നു എന്നല്ലാ വേദംകൊണ്ടു അതിനെ തെളിയിക്കാമെന്നുമാത്രമാണു (അംഗ്ലിയാ) മതസംഗതിയിൽ പറയുന്നതു. ഇരുതമ്മിൽ വളരെ ഭേദമുണ്ടു ഒരു സഹകാലചരിത്രമെന്ന നിലയിൽ വിശ്വാസപ്രമാണത്തിന്റെ സത്യത്തിനു വേദപുസ്തകം ഒരു തെളിവായിവിചാരിക്കാമെന്നെ ഉള്ളൂ. വേദപുസ്തകവും വിശ്വാസരീതിയും തമ്മിലുള്ള സംബന്ധത്തിന്റെ സാക്ഷാൽ സ്ഥിതി നമ്മുടെ അനേകം അംഗ്ലിയാവൈദികന്മാരെക്കാൾ റോമ്മാസഭക്കാർ അറിയാവുന്നു

ത്തു. പ്രൊത്തസ്താന്തുകാർ, വേദപുസ്തകം മാത്രമാണ സഭഎന്നു വിചാരിക്കുന്നുണ്ടു. സഭയുടെ അടിസ്ഥാനം അതായതു എപ്പൊൾ എങ്ങിനെയെന്നു അവർ ആലോചിക്കുന്നില്ല.

പുതിയനിയമം ഒന്നാം നൂറ്റാണ്ടിന്റെ അന്ത്യത്തിലാണ എഴുതിതീർന്നതു. അതു ഒരു ആധാരമായി ശേഖരിച്ചതു ൨ാം നൂറ്റാണ്ടിന്റെ ഒടുവിൽ ആയിരുന്നു. സഭ അതിനെ കാനോനികപുസ്തകങ്ങളായി സ്വീകരിച്ചതു മൂന്നും നാലും നൂറ്റാണ്ടുകളുടെ മദ്ധ്യെ ആയിരുന്നു. അതിനുമുമ്പെ തന്റെ സഭ അറിയപ്പെട്ട എല്ലാ രാജ്യങ്ങളിലും പരന്നിരുന്നു ക്രിസ്ത്യാനി ഉപദേശങ്ങൾ തട്ടാതെ നില്ക്കാ അവയെ പ്രചരിപ്പിച്ചുകൊണ്ടിരുന്ന ആ കാലത്തു വിശ്വാസ ഉപദേശങ്ങൾ വേദപുസ്തകത്തിൽ സ്ഥാപിക്കപ്പെടുവാൻ കഴിയുന്നതു എങ്ങിനെ. ദൃഷ്ടാന്തമായി അപ്പോസ്തോലന്മാരുടെ വിശ്വാസ പ്രമാണം തന്നെ അപ്പോസ്ഥോലരിൽനിന്നു വാചാപാരമ്പര്യത്താൽ അല്ലയൊ നടന്നു നിലനിന്നതു. ഇതു അപ്പോസ്ഥോലന്മാരിൽ നിന്നു കിട്ടിയിരിക്കുന്നു എന്നും സഭ പോകുന്നിടത്തൊക്കയും ഇതും പോകുന്നു എന്നും ഇറാനിയോസ്സും അതിനെ ഏറെക്കൊ ഇഗ്നാത്ത്യോസ്സും പറയുന്നില്ലയൊ. അതിനെക്കാൾ മുമ്പുണ്ടായിട്ടില്ലാത്ത ഒരു പുസ്തകത്തിന്മേൽ അതു സ്ഥാപിക്കപ്പെടുന്നതു എങ്ങിനെ. ആദ്യകാലത്തെ സൂന്നഹദോസുകളുടെ നിശ്ചയങ്ങളെ വായിച്ചാൽ അവയിൽ ചെയ്തിട്ടുള്ള തിരുമാനങ്ങളും മാറ്റങ്ങളും വേദപുസ്തകത്തിന്മേൽ അടിസ്ഥാനപ്പെടുത്തി ചെയ്തു എന്നു പറയുന്നുണ്ടൊ. നിഖ്യായിലെ ൩൧൮ പിതാക്കന്മാരും കുസ്തന്തീനോസിലെ ൧൫൦ പിതാക്കന്മാരും അവരുടെ ഉപദേശങ്ങളെ സഭയുടെ പാരമ്പര്യത്തെ അടിസ്ഥാനമാക്കി എന്നല്ലയൊ പറയുന്നതു. വേദപുസ്തകം നോക്കുക എന്നു പഴയ ആധാരങ്ങളിൽ എങ്ങും പറഞ്ഞുകാണുന്നില്ല. നാം എവിടെ നോക്കുന്നുവൊ അവിടെ ഒക്കയും കാണുന്നതു സഭയുടെ പാരമ്പര്യത്തെ പ്രധാനമാക്കിയാകുന്നു. വേദപുസ്തകത്തിനു മുമ്പെ തന്നെ നിലനില്ക്കുന്നതും വേദപുസ്തകത്തെ നടക്കുന്നതുമായ സഭയും എന്നുവേണ്ടാ മതസംബന്ധമായ സകലവും വേദപുസ്തകത്തിൽ കാണണമെന്നുള്ള പ്രൊത്തസ്താന്തു മൂഢത അടിസ്ഥാനമില്ലാത്തതും അയുക്തവും തെറ്റായ അനുമാനവും ആകുന്നു.

മേൽ ചേർത്ത പ്രസംഗം ഒരു അംഗ്ലിയാമതക്കാരൻ എഴുതിയതും ഒരു അംഗ്ലിയാമതസംബന്ധമായ പത്രത്തിൽ പ്രസിദ്ധപ്പെടുത്തിയിരിക്കുന്നതുമാകുന്നു. പ്രൊത്തസ്താന്റുകാർ എന്നു ഇതിൽ പറയുന്ന അംഗ്ലിയാസഭക്കാരെക്കുറിച്ചല്ല മേല്പട്ടസ്ഥാനം ഇല്ലാത്ത ഒരു വക നാമമാത്ര ക്രിസ്ത്യാനികൾ ഇംഗ്ലണ്ടിലും ജെർമ്മനിയിലും മറ്റുമുണ്ടു. ഇവരെയാണ സാധാരണ പ്രൊത്തസ്താന്റുകാർ എന്നു അവിടങ്ങളിൽ പറയാറുള്ളതു. ഈ നാട്ടിലെ അംഗ്ലിയാമതക്കാർ പ്രൊ

ന്റസ്റ്റാൻറു എന്ന പേർ പഞ്ചസാരയായിട്ടാണ വച്ചിരിക്കുന്നതു. എന്നാൽ സാക്ഷാൽ അംഗ്ലിയക്കാർ ഈ പേരിനെ കാഞ്ഞിരക്കുരു പോലെയാണ വിചാരിച്ചിരിക്കുന്നതു.

വേദപുസ്തകങ്ങൾ സഭയുടെ തൂണാകുന്നു എന്നും അതിലെ അക്ഷരങ്ങളും പദങ്ങളും വന്ദ്യങ്ങളാകുന്നു എന്നും വിചാരിക്കുന്നവർ ഈ വകപ്രസംഗങ്ങളെ വായിക്കട്ടെ.

## നമ്മുടെ ചില പട്ടക്കാർ

ഒരു ഗവർമെന്റിന്റെ വാഹകന്മാരായ പ്രധാന ഉദ്യോഗസ്ഥന്മാർ തങ്ങൾ ഇന്നസ്ഥാനത്താണ് നില്ക്കുന്നതെന്നും തങ്ങളെ ആക്കിയിരിക്കുന്നതിന്റെ ഉദ്ദേശ്യങ്ങൾ ഇന്നതുകൾ എന്നും അറിഞ്ഞു പ്രവൃത്തിക്കേണ്ടതു അവരുടെ സർവ്വപ്രധാനമായ കൃത്യമാണല്ലൊ. അല്ലാതെ ആ ഗവർമെന്റിന്റെ പ്രതിനിധിസ്ഥാനം വഹിക്കുന്ന പ്രധാന ഉദ്യോഗസ്ഥന്മാർ തങ്ങൾ പ്രാതിനിധ്യം വഹിക്കുന്ന ഗവർമെന്റിന്റെ നിഷ്കൃഷ്ടതയായ രാജ്യ വട്ടങ്ങൾക്കും നിയമങ്ങൾക്കും വിരോധമായും ശത്രുസ്ഥാനത്തു നില്ക്കുന്ന ഇതര ഗവർമെന്റുകളെ കൂടെ സേവിച്ചുകൊള്ളാമെന്നും ഇഷ്ടം സമ്പാദിപ്പാൻ വേണ്ടി സ്വന്തഗവർമെന്റിന്റെ ജന്മോദ്ദേശമായും അതിനാൽ മാത്രം ആ രാജ്യത്തിന്റെ ഐശ്വര്യക്ഷേമാദികളെ പാലിച്ചുപോകേണ്ടതുമായ രാജ്യവട്ടങ്ങളെ അവിടെനിന്നു ബഹിഷ്കരിച്ച സ്വന്തഗവർമെന്റിനു അപരിഹാര്യമായ നഷ്ടത്തെ ഉണ്ടാക്കുന്നതും ആയ അന്യരാജ്യചട്ടങ്ങളെ സ്വഃ ഗവർമെന്റിൽ ഉപായേന സ്ഥാപിച്ചുകൊള്ളാമെന്നുമുള്ള ഒത്താശയൊടുകൂടി രാജ്യത്തിന്റെ തൂണുകളായിരിക്കുന്ന പ്രധാന ഉദ്യോഗസ്ഥന്മാരിൽ ആരെങ്കിലും പ്രവൃത്തിക്കുന്നതായാൽ ആ രാജ്യത്തിനു അല്ലെങ്കിൽ ഒരു വിധദ്രോഹാന്തരത്തൊടു രാജ്യതന്ത്രം നടത്തുന്ന ഉദ്യോഗസ്ഥന്റെ അധികാരാതൃത്തിക്കുള്ളിൽ പരിതാപകരമായ കേട്ടുപിണയുവാൻ വളരെ എളുപ്പമുള്ളതാണല്ലൊ. എന്നതുപോലെ നമ്മുടെ സഭയുടെ വാഹകന്മാരും പാലകന്മാരും ആയിരിക്കുന്ന ബ: പട്ടക്കാർ ദുരുപദേശങ്ങളെ വിതച്ചു ഏതു വിധവും നമ്മുടെ സഭയെ വിരൂപപ്പെടുത്തേണമെന്നുള്ള കരുതലൊടെ നടക്കുന്ന ചിലസഭകളിലെ പട്ടക്കാരെന്ന നാമവാഹകന്മാരായ ചില വൈശാചിക ദൂതന്മാരൊടുകൂട്ടുപിടിച്ചു സംസർഗ്ഗം ചെയ്യുന്നതിനാൽ ഉളവാകുന്ന ദോഷഫലങ്ങൾ അവർണ്ണനീയങ്ങൾ ആകുന്നു. ഈ പ്രകാരമുള്ള ദൂതന്മാരെ അശേഷമായി വിട്ടൊഴിഞ്ഞു ആയവരൊടു യാതൊരു സംപർക്കവും കൂടാതെ പ്ലെഗുമുതലായ സാംക്രമിക രോഗങ്ങൾ നടപ്പുള്ളടത്തുനിന്നു ജീവരക്ഷയ്ക്കു ഓടുന്നതുപോലെ ഒരു കൂട്ടമായി ഉള്ള സംസർഗ്ഗത്തിൽനിന്നു നമ്മുടെ പട്ടക്കാർ വേർപെട്ടു നില്ക്കുകമാത്രം

പോരാ, ഈ പ്രേതങ്ങൾ നമ്മുടെ ജനങ്ങളെ ബാധിക്കാതിരിപ്പാനായി ഗവർമ്മെന്റിൽനിന്നും പ്ലേഗുമുതലായവയെ തടയുന്നതിനായി പലവിധത്തിലും നിവാരണോപായങ്ങൾ പ്രവൃത്തിച്ചുവരുന്നതുപോലെ നമ്മുടെ പട്ടക്കാരും കഴിയുന്നതും ജാഗ്രതയായി നമ്മുടെ ജനങ്ങളെയും കൂടെ ഈ വകക്കാരുമായുള്ള കൂടികലർച്ചകളിൽ നിന്നും ഒഴിച്ചുനിറുത്തുവാൻ വേണ്ടമുൻകരുതലുകൾ ചെയ്യേണ്ടതു ഏറവും ആവശ്യമായിരിക്കുന്നു. രാജ്യത്തു ശത്രുവിന്റെ ആക്രമണങ്ങൾ കഠിനമായി വരുന്നസന്ദർഭങ്ങളിൽ തദ്ദേശഗവർമ്മെണ്ടു രാജ്യപരിഷ്കാരത്തിനല്ലല്ലൊ ദൃഷ്ടിപതിക്കേണ്ടതു. പിന്നെയൊ ശത്രുസംഹാരം ചെയ്യാനുള്ള സംഗതിയിലാണ് ഇങ്ങനത്തെ ഘട്ടങ്ങളിൽ മുൻനിറുത്തി പ്രവൃത്തിക്കേണ്ടതു എന്നതു പോലെ നമ്മുടെ പട്ടക്കാർ സഭാപരിപാലനം എന്ന തങ്ങളുടെ കടപ്പെട്ട ജോലിയെ നിർവിഘ്നം നടത്തുന്നതിനു പുറമെ ഒരു വേള ചില ചില്ലറ സംഗതികൾക്കു സ്വല്പ വീഴ്ചതന്നെ വന്നാലും ശത്രുവിന്റെ ധ്വംസനങ്ങളെ തടയുക എന്നുള്ളതു മുൻനിറുത്തിപ്രവൃത്തിക്കേണ്ട ഒരു കാലമാണിതു എന്നുള്ളതു എത്രയും ഗൌരവാവഹമായ ഒരു സംഗതിയാണെന്നുള്ളതിനെ വിട്ടുപോകരുതാത്തതാകുന്നു. യുദ്ധം വരുന്നു എന്നു തോന്നുന്ന കാലങ്ങളിൽ കോട്ടകൾ ഉറപ്പിക്കുക അതിരുകൾ ബലപ്പെടുത്തുക എന്നുള്ളതു പോലെ ഞ: നമ്മുടെ ഓരോ പട്ടക്കാരും താന്താങ്ങളുടെ ഇടവകാതിർത്തിക്കകങ്ങളിൽ ഉൾപ്പെട്ട ഓരോരുത്തരുടെയും ആത്മികസ്ഥിതിയെ പരിശോധിച്ചു ബലഹീനതയും വഴുവഴുപ്പും അസ്ഥിരതയും ഉള്ള ഭാഗങ്ങളെ ഒക്കെയും എത്രയും ഉറപ്പിച്ചു കെട്ടിപ്പൊക്കി വെക്കുന്നതിനുള്ള കാലം അതിക്രമിച്ചിരിക്കുന്നു. മാലാഖമാരിൽ നിന്നു സാത്താനും ശിഷ്യന്മാരിൽനിന്നു സ്കറിയോത്തായും പുറപ്പെട്ട പ്രകാരം നമ്മുടെ ജന്മശത്രുക്കളായി പുറപ്പെട്ടിരിക്കുന്നതു നമ്മിൽനിന്നു തന്നെ പിരിഞ്ഞുവരും നമ്മുടെ പാല്കുടിച്ചുവളർന്നവരുമായ നമ്മുടെ സഹോദരങ്ങളായ നവീകരണക്കാർതന്നെയാണെന്നുള്ള ദൃഢമായ അറിവു നമ്മുടെ ആ: പട്ടക്കാരിൽ തന്നെയും ചിലർ ഗ്രഹിക്കാതെ കിടപ്പുണ്ടു. കുറെ കാലങ്ങൾക്കു മുമ്പുവരെ അദൃശ്യന്മാരായ പിശാചുക്കളെ ആത്മശത്രുക്കളായി നമുക്കു ഉണ്ടായിരുന്നുള്ളു ഇപ്പോൾ ദൃശ്യന്മാരായിക്കൂടെ ആത്മവൈരികൾ പുറപ്പെട്ടു ശണ്ഠ ചെയ്യുന്ന ഒരു പുത്തൻകാലമാണെന്നുള്ളതും വിസ്മരിക്കത്തക്കതല്ലല്ലൊ. നമ്മുടെ സഭയുടെ പ്രധാന പ്രവൃത്തകന്മാരും തൂണുകളും ജീവനും ആയിരിക്കുന്നതും ഓരോരുത്തർക്കും ഭരമേല്പിക്കപ്പെട്ടിരിക്കുന്ന ഇടവകാതിർത്തികളെ ഭരിച്ചു സംരക്ഷണ ചെയ്തുകൊണ്ടു പോകേണ്ടവരായ പട്ടക്കാരിൽ ആരെങ്കിലും നമ്മുടെ ശത്രുവിനെയും ശത്രുവിന്റെ പോരാട്ടത്തെയും കുറിച്ചു ഒരറിവും ഇല്ലാതെയും താന്താങ്ങളുടെ അധികാരാതിർത്തിക്കുള്ളുകളിൽ രഹസ്യമായൊ പരസ്യമായൊ ശത്രു നുണ കിടക്കുന്നുണ്ടൊ; സമാധാനലംഘനം ചെ

ണ്ടുന്നുണ്ടൊ എന്നുള്ള തിരക്കില്ലാതെയും ഇങ്ങനെ അപകടങ്ങൾ നേരിടാതിരിപ്പാൻ വേണ്ട മുൻകരുതലുകൾ ചെയ്യപ്പെടാതെയും ഉപേക്ഷക്കാരെന്നൊ ശത്രുവിനോടു ഉൾചേർച്ചയുള്ളവരായ വല്ല പട്ടക്കാരും ഉണ്ടായിരുന്നാൽ അങ്ങിനെയുള്ളവരാൽ ഭരിക്കപ്പെടുന്ന സ്ഥലങ്ങൾക്കു എത്രയോ അപകടമായ അവസ്ഥയെ പ്രാപിപ്പാൻ സംഗതി വന്നുകൂടിയേക്കാമെന്നുള്ളതിനെയാണ ഈ ലേഖനത്താൽ താഴ്മയായി ഓർമ്മപ്പെടുത്തുന്നതു. നമ്മുടെ സഭയെ പലമെത്രാസന ഇടവകകളായി തിരിച്ചിരിക്കുന്നതിൽ തെക്കേതായ നിരണം ഇടവകയിൽ ആണ ഇപ്പോൾ ശത്രു എപ്പോഴും ശണ്ഠ നടത്തികൊണ്ടിരിക്കുന്നതു എന്നുള്ളതിൽ രണ്ടുപക്ഷക്കാർ ഉണ്ടാകുമെന്നു തോന്നുന്നില്ലാ. ആത്മീയത്തിൽ നെപ്പൊലിയനെപോലെ മഹാവീരനായിരുന്ന കൊച്ചുമെത്രാച്ചൻ തിരുമനസ്സിലെ വിശുദ്ധ പാത്രിയക്കിസു ബാവാ ഇവിടെയ്ക്കു കമാൻറിങ്ങാപ്സരായി നിയമിച്ചേച്ചു പോയതിനാൽ ഈ മഹാമനസ്സന്റെ അക്ഷീണപരിശ്രമവും ആത്മീയ ഗാംഭീര്യവും ഇടവിടാതെ നിരണം അതൃത്തി മുഴുവനും സദാവ്യാപിച്ചുകൊണ്ടിരുന്നില്ലെങ്കിൽ ഇപ്പോൾ തെക്കെ ഇടവക നാമാവശേഷമായി ശൂന്യശിഷ്ടങ്ങൾ മാത്രമെ ശേഷിക്കുമായിരുന്നുള്ളൂ. ഈ വിശുദ്ധ പിതാവു മലങ്കരയെ എന്നതിൽ പ്രത്യേകിച്ചു തന്റെ പ്രിയതമയായ നിരണം ഇടവകയെ ജഡത്തിൽ എന്നേക്കുമായിട്ടു പിരിഞ്ഞു പോയി എന്നിരുന്നാലും ആ പരിശുദ്ധൻ ജഡത്തിൽ ജീവിച്ചിരുന്ന നമ്മുടെ സഭമുഴുവനും തന്റെ പ്രത്യേക ഇടവകയ്ക്കും വരുത്തിയ ആത്മീയ നന്മകളിൽ ഒട്ടും കുറവുകൂടാതെ മേലാലും നമ്മുടെ സന്തതിയുള്ളൊരുകാലമെല്ലാം തന്റെമദ്ധ്യസ്ഥ പ്രാർത്ഥനവഴിയായി നമുക്കു അനുഭവിക്കാവുന്നതാണ എന്നുള്ളതിനെ തന്റെ മരണാനന്തരം നാം അനുഭവത്താലു കൂടെ തൃപ്തിപ്പെട്ടിരിക്കുന്നതുകൊണ്ടു നമുക്കു നല്ല പ്രത്യാശയാണല്ലൊ. തന്റെ ദേഹവിയൊഗത്താൽ ഉളവായിരിക്കുന്നതു എന്നിരുന്നാലും പ്രധാന സേനാനായകൻ വീഴുമ്പോൾ ശത്രു ജയസന്തോഷം കൊണ്ടു ആർക്കുന്നതു അസംഭവ്യമല്ലാ എന്നതുപോലെ നമ്മുടെ വിശുദ്ധപിതാവിന്റെ ദേഹവിയോഗം ഹേതുവായിട്ടു പൂർവ്വാധികമായ ശണ്ഠയും സമാധാനലംഘനവും നേരിടാവുന്നതാണ. ഈ കാര്യത്തിൽ നമ്മുടെ സഭമുഴുവനും പ്രത്യേകിച്ചു പട്ടക്കാരും ഒരുപോലെ പങ്കു കൊള്ളേണ്ടവരാണ് എന്നിരുന്നാലും പോക്കളം നിരണാതൃത്തിക്കകമാകകൊണ്ടു മുന്നണിക്കാരു നിരണം ഇടവകയിലുള്ള ജനങ്ങളും പ്രത്യേകിച്ചു ബ: പട്ടക്കാരും ആയിരിക്കും എന്നുള്ളതിനു തർക്കമില്ലല്ലൊ. കഴിഞ്ഞുപോയ വിശുദ്ധ പിതാവിൽ നിന്നും താതാനുരൂപനായ ശിഷ്യൻ മലങ്കരെ മല്പാൻ റെമ്പാച്ചനിൽ നിന്നു ദൈവത്തിൻ വചനമാകുന്ന ആത്മാവിൻ വാളിനെ പിഴകൂടാതെ എടുത്തു പ്രയോഗിപ്പാൻ നല്ല

പോലെ അഭ്യസിപ്പിച്ചിട്ടുള്ളവരും ശത്രുവിനെ പരാജയപ്പെടുത്തി ഓടിച്ചുകളവാൻ പ്രാപ്തന്മാരും ആയി സിംഹമുഖന്മാരും പർവ്വതങ്ങളിലെ മാൻപേടകളെ പോലെ വേഗതയുള്ളവരും ആയ യോദ്ധാക്കന്മാരായ അനേകം പട്ടക്കാർ നിരന്തരം ഇടവകയിൽ ധാരാളമായി ഉണ്ടെന്നുള്ളത് നമുക്കു മഹാധൈര്യത്തെയും ആശ്വാസത്തെയും ജനിപ്പിക്കുന്ന ഒരനുഗ്രഹമാണെന്നോർത്തു ആശ്വസിക്കപ്പെടാം. ശക്തിമത്തുകളായ അനേകം പട്ടക്കാരെ ഈ ഇടവകയുടെ നിലനില്പിന്നും ഭാവിശ്രേയസ്സിനുമായി ദൈവം നൽകീട്ടുണ്ട് എന്നുള്ള മഹാസന്തോഷം നമുക്കു പൂർണ്ണമായി അനുഭവിച്ചു സമാധാനമായി ഇരിക്കുവാൻ പാടില്ലാത്തവണ്ണം മറ്റുള്ള ഇടവകകളിൽ അധികമായി ബാധിച്ചിട്ടില്ലാത്തതായ ചില പ്രത്യേകദോഷങ്ങൾ ഈ ഇടവകയിൽ നേരിട്ടിരിക്കുന്നതിനെ ഓർക്കുമ്പോൾ ആണ് ഇരട്ടിവ്യസനത്തെ ഉളവാക്കുന്നതു. അതായതു പാളയത്തിൽ പട എന്തെന്നുവെച്ചാൽ ഏറിയ കൂറും പട്ടക്കാർ ശത്രുവിനോടു യുദ്ധം ചെയ്തു ഓടിക്കുമ്പോ പിന്തുടന്നു കൂടെ സംഹരിക്കയും ചെയ്യുമ്പോൾ അപൂർവ്വം ചിലർ നമ്മുടെ നാടിനെയും മതത്തെയും അശേഷം കീഴ്പ്പെടുത്തണമെന്നുള്ള ഗാഢേച്ഛ ആന്തരത്തോടെ നടക്കുന്ന ശത്രുക്കളായ നവീകരണഭൂതന്മാക്കു നമ്മുടെ പാളയത്തിൽ പ്രവേശനം കൊടുക്കയും നമ്മുടെ സകല ഐശ്വര്യങ്ങളും ശക്തികളും അതിൽ ഇരിക്കുന്നതായ നമ്മുടെ സഭമുറകൾക്കു വിരോധമായ ശത്രുവിന്റെ വിളംബരത്തെ പ്രസിദ്ധപ്പെടുത്തുന്നതിനു സമ്മതിച്ചു കൊടുക്കയും കൂടെ ചെയ്യപ്പെടുന്നവരായി ചിലർ വിശ്വാസഘ്നന്മാരെന്നുള്ള ഭാവനയിൽ നമ്മുടെ സഭാവാതിൽ കാവൽക്കാരായി നില്ക്കുന്നുണ്ട്. ഒരു വലിയ കപ്പലിനെ മുക്കി നശിപ്പിക്കുന്നതിനു ചില ചെറിയ പുഴുക്കുത്തുകൾക്കു കഴിവാകുന്നതുപോലെ ഒരു സൈന്യാവകുപ്പിൽ ചേർന്നു നില്ക്കുന്നവരിൽ ചിലർ ഈ വിധം പ്രവൃത്തിക്കാരായാൽ വേലി വിളവു തിന്നുന്നു എന്നു പറഞ്ഞതുപോലെ നമുക്കു അധഃപതനമല്ലാതെ എങ്ങിനെയാണു നാം ജയശാലികളായി പരിണമിക്കുന്നതു. തനിക്കു താൻ വിരോധമായി പിരിയുന്ന രാജ്യമൊ ഭവനമൊ എങ്ങിനെ നിലനില്ക്കും. ഏവംവിധമായ അവസ്ഥയിൽ ആണ് നമ്മുടെ തെക്കെ ഡിവിഷന്റെ തല്ക്കാല ഇരിപ്പു എന്നുള്ളതു ആരാഞ്ഞു പരിശോധിക്കുന്ന ഏവർക്കും കാണാവുന്നതാണു. ഇത്രയും പറഞ്ഞുപോയതുകൊണ്ടു നമ്മുടെ ആത്മീയ പിതാക്കന്മാരായ ബ: പട്ടക്കാരെ കുറ്റം പറയുന്നു എന്നൊ ദൂഷിക്കുന്നെന്നൊ ഉള്ള ദുർധാരണ ബ: പട്ടക്കാർക്കൊ മാന്യന്മാരായ ബഹു ജനങ്ങൾക്കൊ ഉണ്ടാക ഇല്ലെന്നു വിശ്വസിക്കുന്നു. പിന്നെയൊ നമ്മുടെ ജന്മശത്രുക്കളായ നവീകരണ പട്ടക്കാരോടു നമ്മുടെ ബ: പട്ടക്കാരിൽ അപൂർവ്വം ചിലർക്കുള്ള സംസർഗ്ഗത്തെ അശേഷമായി ഉപേക്ഷിക്കണമെന്നും പണ്ടത്തും പടയിങ്ങും എന്ന വിധ

ത്തിലുള്ള ചുരുക്കം ചിലരുടെ നിലകൊണ്ടു ഉറപ്പായി നാലുവശവും കെട്ടി അടച്ചിരിക്കുന്ന വേലിക്കു ഇടക്കു ചിലപുഴകൾ വീണാലെന്ന പോലെ പച്ച കെട്ടമരിച്ചുകൾ നമ്മുടെ സഭക്കു വന്നുകൂടുന്നുണ്ടെന്നും അതുകൊണ്ടു മനുഷ്യർ അതിന്റെ ഒട്ടുസമീപെ എങ്ങാനും കൂടെ കടന്നുപോകുവാൻ സംഗതിവരാത്ത നശിപ്പിക്കുന്നതായ അതിന്റെ വേരുകൾ സ്വഭാവേന ഉള്ള അതിന്റെ ശക്തിയാൽ നീണ്ടുവന്നു മനുഷ്യനെ ചുററിപ്പോന്നു ഞെരുക്കി പൊരിച്ചു കളയുന്നതായ ഒരുവക വൃക്ഷം അമെരിക്കയിൽ ഉള്ള പ്രകാരം കേട്ടിട്ടുണ്ടു. ഒരുവക പ്രകൃതക്കാരാണ നവീകരണ പട്ടക്കാർ എന്നുള്ള തരം അവരോടു സംപക്കം ചെയ്യുന്നവരായി നമ്മുടെ പട്ടക്കാരിൽ ചിലർ ഉള്ളവരു മനസ്സിലാക്കികൊണ്ടു അവരുമായുള്ള സംസർഗ്ഗത്തിൽനിന്നും അശേഷം വേർപെട്ടു മേൽപറഞ്ഞ മാനുഷഭോജികവൃക്ഷങ്ങളെ നശിപ്പിക്കുവാൻ അമെരിക്കർ പരിശോധനയിൽ കണ്ടുപിടിച്ചതിൽ തീയോടു ഒരു വൃക്ഷത്തിനു ഭയമായിരുന്നതുകൊണ്ടു വല്ലരെ അകലെ വച്ചു നാലുവശവും തീയിട്ടുകൊണ്ടു തീയമുന്നത്തിൽകൊണ്ടു അതുങ്ങകളെ അടുത്തു ഒരം വൃക്ഷങ്ങളെ നശിപ്പിച്ച പ്രകാരം എതിരിയിൻ ശുശ്രൂഷകാരായ നമ്മുടെ ബ: പട്ടക്കാരിൽ ചുരുക്കം ചിലർക്കു ശത്രുവിനോടു ശ്രദ്ധമായി ഉള്ള ഉൾച്ചേച്ചയെ അശേഷമായ തിരസ്കരിച്ചുംവച്ചു ഒരു മനസ്സോടെ വട്ടപ്പാറാവിട്ടു പ്രവൃത്തി നടത്തുന്നതായാൽ നമ്മുടെ കത്താവിന്റെ മുമ്പിൽ നിന്നു പരീക്ഷകൻ ഓടിയതുപോലെ തനിക്കു പകരം സഹാനാചതികൾ ആയ നമ്മുടെ ബ: പട്ടക്കാരുടെ മുന്നിലും ഒരം ദുർബുദ്ധന്മാർക്കു എതിരിടാൻ ശക്തിയില്ലാതെ തീയുടെ മുമ്പാകെ മെഴുകെന്ന പോലെ ഉരുകി പോകുന്നതും അതിനാൽ നമ്മുടെ വിശുദ്ധ സഭയ്ക്കു രക്ഷയും ഉണ്ടാകുന്നതാണല്ലോ.

പുത്തൻപുരക്കൽ കോര.

---

൧ ശമുവേൽ. ൨: ൩.

എന്തുകൊണ്ടെന്നാൽ യഹോവാ അറിവുള്ള ദൈവം ആകുന്നു. അവനാൽ പ്രവൃത്തികൾ തൂക്കി നോക്കപ്പെടുന്നു.

ഒരുവൻ മറെറാരുവനോടു പ്രവൃത്തിക്കുന്നതു ഗുണമായാലും ദോഷമായാലും അനുഭവിക്കേണ്ടു ആൾ അറിവാൻ തക്കവണ്ണം വന്നുകൂടുന്നില്ലെങ്കിൽ പ്രവൃത്തിക്കുന്ന ആളിനു തൃപ്തിക്കു വകയില്ലാ. ദൈവം തന്റെ സർവ്വജ്ഞാനത്താൽ ലോകത്തിനെയും അതിലുള്ള സകലത്തെയും സൃഷ്ടിച്ചു ദയയോടെ സംരക്ഷിച്ചു പോരുന്നതിനെ അവയ്ക്കു അറിവാൻ പാടില്ലായ്കമൂലം തനിക്കും തൃപ്തിവരാതെ താൻ ചെയ്യുന്നതായ ഗുണങ്ങളെ തിരിച്ചറിഞ്ഞു തന്നെ സൃഷ്ടാവായും സംരക്ഷകനായും അറികയും സ്വീകരിക്കയും ചെയ്യുന്ന ഒരു സൃഷ്ടി ആ

വശ്യമെന്നു കണ്ട മനുഷ്യസൃഷ്ടിയെ ക്രമപ്പെടുത്തി. ലോകത്തിലുള്ള സകലത്തെയും താൻ പുലൎത്തുന്നു എന്നും മനുഷ്യനെ സംബന്ധിച്ചു താൻ പ്രത്യേക കരുതലോടിരിക്കുന്നു എന്നും താൻ അറിവുള്ള ദൈവം എന്നും തന്റെ മുമ്പാകെ പ്രവൃത്തികൾ മറവായിരിക്കുന്നില്ലെന്നും മനുഷ്യനത്രെ അറിയേണ്ടൂ. ഈ അറിവുമൂലം അവൻ ദൈവത്തെ പുകഴ്ത്തേണ്ടതും അവന്റെ മുറയാകുന്നു. മനുഷ്യൻ ദൈവത്തോടു ചെയ്യേണ്ടതായ മുറകളെ ഒന്നായി പറയുന്നതായാൽ ദൈവം അപ്പഴപ്പോൾ പ്രവൃത്തിക്കുന്നതായ കാൎയ്യങ്ങളെ തിരിച്ചറിഞ്ഞു തന്നെ പുകഴ്ത്തി മനുഷ്യൻ ഇല്ലായിരുന്നപ്പോൾ തന്നെ തിരിച്ചറിവുകൾ സൃഷ്ടിയെല്ലാം മൂലം തനിക്കുണ്ടായിരുന്ന മഹത്വത്തെ നികരം ചെയ്കമാത്രമാകുന്നു. സകലത്തിന്റെയും ആദികാരണനായി ഒരാളുണ്ടെന്നുള്ള ആന്തരിയ അറിവുകൂടാതെ താൻ ഓരോരൊ സന്ദൎഭങ്ങളിൽ മനുഷ്യനു വേണ്ടി ചെയ്യുന്ന കാൎയ്യങ്ങളെ തിരിച്ചറിഞ്ഞു ഹന്നായെപ്പോലെ തന്നെ വിചാരിക്കുന്നതാകുന്നു ദൈവത്തെക്കുറിച്ചുള്ള അറിവ്. ദൈവത്തെക്കുറിച്ചു ഹന്നായ്ക്കും ആന്തരമായ ഒരറിവുണ്ടായിരിക്കണം. എങ്കിലും താൻ അവൾക്കു ചെയ്തുകൊടുത്ത വലിയ ഉപകാരംവഴിയായിട്ടു അവൾ തന്നെ അറികയും ഇപ്രകാരം തന്നെക്കുറിച്ചു പ്രസ്താവിക്കയും ചെയ്യുന്നു. അതായതു യഹോവാ അറിവുള്ള ദൈവം ആകുന്നു അവനാൽ പ്രവൃത്തികൾ തൂക്കിനോക്കപ്പെടുന്നു. ഹന്നാ മക്കളില്ലാതെ അവളെ കാണുന്നവൎക്കു പരിഹാസപാത്രമായിത്തീൎന്നപ്പോൾ അവൾ മുഖലജ്ജയോടും ദുഃഖത്തോടും വേദനയോടും തന്റെ സങ്കടത്തെ രക്ഷകന്റെ അടുക്കൽ അറിയിക്കയും അവളുടെ സങ്കട നിവൃത്തി ഉണ്ടാകയും ചെയ്തു. യഹോവാ അറിവുള്ള ദൈവം ആകുന്നു എന്നു അവളും അവളെ പരിഹസിച്ചിട്ടുള്ളവരും എത്രയും വേഗത്തിൽ തിരിച്ചറിവാൻ തക്കവണ്ണം അവളിൽ താൻ അത്ഭുതം പ്രവൃത്തിച്ചു. ദൈവം ഹന്നായിക്കു ചെയ്തു കൊടുത്ത ഉപകാരങ്ങൾ വഴിയായി തന്നെക്കുറിച്ചു അവൾക്കു മതിയായ അറിവുണ്ടായതായി അവളുടെ പാട്ടിൽ പറയുന്നെങ്കിലും ഈ വാക്യത്തിൽ പറയുന്ന ഈ രണ്ടു അറിവുകൾ മൂലം നമുക്കുണ്ടാകാവുന്ന ഗുണം എന്തെന്നു വിചാരിക്കാം.

൧. യഹോവാ അറിവുള്ള ദൈവം ൨. തന്നാൽ പ്രവൃത്തികൾ തൂക്കിനോക്കപ്പെടുന്നു. പ്രിയരെ! യഹോവാ അറിയുന്നു എന്നുള്ള വിചാരം സാക്ഷാൽ നിങ്ങളുടെ ഹൃദയങ്ങളിൽ ഉണ്ടായെന്നു അല്പം വിചാരിച്ചു നോക്കിയതിന്റെ ശേഷം നമുക്കു ഈ പ്രസംഗം വായിക്കുന്നതിനാരംഭിക്കാം. മനുഷ്യനെ പാപത്തിൽ നിന്നു തിരിക്കുന്നതിനും ദൈവത്തോടു അടുപ്പിക്കുന്നതിനും ഇടവിടാതെ തന്നോടു കൂടി സംസൎഗ്ഗം ചെയ്യിക്കുന്നതിനും ഈ അറി

പ്പ എത്രയും ആവശ്യമാകുന്നു. ദൈവം അറിയുന്നു എന്നുള്ള വാസ്ത
വബോധം ഒരു മനുഷ്യനുണ്ടായാൽ പാപം ചെയ്യുന്നതിനുള്ള ഭ
യവും അവനുണ്ടാകുന്നു. കുഞ്ഞുങ്ങൾ മാതാപിതാക്കന്മാർക്കും വിദ്യാൎത്ഥി
കൾ ഗുരുക്കന്മാർക്കും എതിരായിപ്രവൃത്തിക്കാത്തതു അധികമായും അ
റിഞ്ഞാൽ ശിക്ഷകിട്ടുമെന്നുള്ള ബോധത്തിന്മേൽ ആയിരിക്കണം. അ
റിയാത്ത പക്ഷം എന്തും ചെയ്യുന്നതിനു ചെറുപ്പത്തിൽ തയ്യാറായി
രിക്കുമല്ലൊ. എത്ര രഹസ്യമായിട്ടു ചെയ്താലും മാതാപിതാക്കന്മാർ
കണ്ടുപിടിക്കുമെന്നുള്ള പൂൎണ്ണവിശ്വാസം ഒരുവനിൽ ഉണ്ടായാൽ കു
റ്റം ചെയ്യുന്നതിനു വളരെ മടിക്കുമല്ലൊ. ഒരൌഷധം അപായ
കരമെന്നു സംശയം തീൎന്നുള്ള അറിവുണ്ടായാൽ ആരും അതിനെ
സേവിക്കുന്നില്ല. ഇതുപോലെ ദൈവത്തെ കുറിച്ചും നമ്മുടെ സ
കല വ്യാപാരങ്ങളെയും താൻ അറിയുന്നു എന്നുള്ള പൂൎണ്ണവിശ്വാ
സം വന്നാൽ നാം പാപത്തിൽ നിന്നു പിൻവലിയുന്നു. പാപം
ചെയ്യാനായി നാം മുമ്പോട്ടു ചെല്ലുന്നതുമില്ല ”അതിനാൽ ദൈ
വം അറിയുന്നു ദൈവം അറിയുന്നു എന്നുള്ള പൂൎണ്ണവിശ്വാസം ഹ
ന്നായെ പോലെ ഉണ്ടാകുന്നതു ദൈവത്തെ മഹത്വപ്പെടുത്തുന്നതി
നും പാപത്തെ ഉപേക്ഷിക്കുന്നതിനും എത്രയോ നല്ലതാകുന്നു. ക
ൎത്താവു അറിയുന്നു എന്നുള്ള വിചാരം നമ്മിലും ഉണ്ടാകട്ടെ. ആദാ
മിനെ താൻ അറിഞ്ഞതു തന്നെ ഓൎത്തുകൊൾവിൻ. അവൻ പാപം
ചെയ്ത വിനാഴികയിൽ തന്നെ ആരുടെയും ആലോചന കൂടാതെ
താൻ അറികയും താൻ ഇറങ്ങിവന്നു അവനെ വിസ്തരിക്കുകയും
ചെയ്തതായിട്ടു നാം കാണുന്നു. പത്രോസിന്റെ പാപത്തെയും താൻ
അറിഞ്ഞു തിരിഞ്ഞു നോക്കി തന്റെ നോട്ടം മൂലം അവന്റെ പാപ
ത്തെ താൻ അറിഞ്ഞു എന്നു അവനു മനസ്സിലായി അവൻ മാനസാന്ത
രപ്പെട്ടു ലൂക്കോ: ൨൨ (൨൨-൬൧-൬൨-) ദൈവം അറിഞ്ഞു എന്നു പത്രോസു
അറിയുന്നതിനു മുമ്പു അവൻ പാപത്തെ ഉപേക്ഷിച്ചില്ല എന്നാലോ
താൻ അറിഞ്ഞുപോയി എന്നു കണ്ടപ്പോൾ അവൻ എത്രയും വേഗത്തി
ൽ അവന്റെ പാപത്തെക്കുറിച്ചു ഉഗ്രമായി കരഞ്ഞു. യോസേപ്പു
തന്റെ യജമാനസ്ത്രീയുടെ പരീക്ഷയിൽ നിന്നു രക്ഷപെട്ടതു മനുഷ്യ
രിൽ ആരും അറിയുമെന്നുള്ള ഭയം അല്ലായിരുന്നു. എന്നാലോ
ദൈവം അറിയുമെന്നുള്ള ഭയം ആയിരുന്നു. ദൈവം അറികയില്ലെ
ങ്കിൽ തിരിച്ചറിഞ്ഞു ശിക്ഷിക്കുന്നതിനോ രക്ഷിക്കുന്നതിനോ തനിക്കു
കഴികയില്ലല്ലൊ. അതുകൊണ്ടു സകലത്തെയും താൻ അറികയും അ
തുമൂലം ശിക്ഷയോ രക്ഷയോ യോഗ്യമായിരിക്കുന്നതിൻവണ്ണം താ
ൻ ചെയ്കയും ചെയ്യുന്നു. സ്നേഹം കൊണ്ടും ഭയം കൊണ്ടും മോക്ഷ
പ്രാപ്തിക്കായി മനുഷ്യർ പാപം ഉപേക്ഷിച്ചു നന്മ ചെയ്യുന്നുണ്ടെങ്കി
ലും ഇതെല്ലാം യഹോവാ അറിവുള്ളവനാകുന്നു എന്നുള്ള വിചാ
രത്താലാകുന്നു. അല്ലെങ്കിൽ ഒളിച്ചു ചെയ്യാമായിരുന്നല്ലൊ ദൈവം

അറിയുന്നു എന്നുള്ള വിചാരം ദാവീദിന വിശെഷ വിധിയായി ഉണ്ടായിരുന്നു എന്നു സങ്കീൎത്തനം ൧൩൯: ൧ — ൭ വരെയുള്ള വാക്യങ്ങൾ വായിച്ചാൽ വിശദമായി അറിയാം. അവൻ പറയുന്നതു ആകാശത്തിലായാലും ഭൂമിയിലായാലും പാതാളത്തിലായാലും ദൈവത്തിന്റെ അറിവുകൂടാതെ യാതൊന്നും പ്രവൃത്തിപ്പാൻ പാടില്ലെന്നാകുന്നു ഇതെത്ര വിശെഷമായുള്ള ഒരു അറിവു ഈ അറിവുള്ളവൻ പാപത്തിൽ രസിക്കുന്നില്ലാ. എന്റെ സഹോദരാ! നിന്റെ ദുഷ്പ്രവൃത്തികളെ എല്ലാം ദൈവം കണ്ടുകൊണ്ടിരിക്കുന്നു എന്നു നിനെക്കുക. തനിക്കു മറവിയില്ലാ മദ്യപാനത്തിനായും വ്യഭിചാരത്തിനായും മറ്റൊരോരൊ അന്ന്യായങ്ങൾക്കായും പിശാചു നിന്നെ ഉത്സാഹിപ്പിക്കുമ്പോൾ ദൈവം കാണുമെന്നു നീ അറിഞ്ഞിട്ടു എന്റെ ദൈവത്തിന്നു വിരോധമായി ഇത്ര വലിയ പാപം എങ്ങിനെ ഞാൻ ചെയ്യുന്നു എന്നു യോസെപ്പിനെപ്പോലെ വിചാരിക്ക. നിഷിദ്ധവാക്കു സംസാരിക്കുമ്പോഴും സഹോദരന്നു വിരോധമായി ദൂഷണം സംസാരിക്കുമ്പോഴും ദൈവം കേൾക്കുന്നു എന്നും നിന്റെ ഹൃദയത്തിലെ ദുഷ്ടവിചാരങ്ങൾ ദൈവം കാണുന്നു എന്നും നീ വിചാരിക്ക. നിന്റെ എല്ലാ പ്രവൃത്തികളും പ്രാൎത്ഥനകളും ശുശ്രൂഷകളും നിന്റെ ധൎമ്മവും സകലവും ദൈവം കാണുന്നുവല്ലൊ. ഇതറിഞ്ഞു നീ പ്രവൃത്തിക്കുക. നിന്റെ വ്യാജങ്ങളും നിന്റെ സൂത്രങ്ങളും നിന്റെ വഞ്ചനകളും "ദൈവത്തിന്റെ മുമ്പാകെ നഗ്നമായിരിക്കുന്നു" എന്നു നീ അറിഞ്ഞിരുന്നെങ്കിൽ എത്ര നന്നായിരുന്നു. എന്റെ ആക്ഷേപങ്ങളെയും എന്റെ നിന്ദയെയും ദുഃഖത്തെയും എല്ലാം ദൈവം അറിഞ്ഞു എനിക്കു സഹായിച്ചു എന്നു ഹന്നാ പറവാൻ തക്കവണ്ണം അവൾ ദൈവത്തെ അറിഞ്ഞു തന്നെ സ്തുതിച്ചാറെയും നീ അറിയാതെ ഒളിച്ചു നടക്കുന്നതു എത്രയോ ഭയങ്കരമാകുന്നു എന്നു വിചാരിച്ചുകൊൾക. അവൾക്കുണ്ടായ ഈ അറിവു ഇന്നു നമ്മിൽ എന്നല്ലാ നമ്മുടെ ഭരണകൎത്താക്കളിലും നാട്ടുകൂട്ടത്ത സഭകളിലും ഉണ്ടായിരുന്നെങ്കിൽ എത്രയൊ തൎക്കങ്ങളും ഭിന്നാഭിപ്രായങ്ങളും കക്ഷിവഴക്കുകളും ലോകത്തിൽനിന്നു നാമാവശേഷമായി പോകുമായിരുന്നു. അതിനാൽ ദൈവം അറിയുന്നു എന്നുള്ള വിചാര എല്ലായ്പൊഴും നിന്നിലുണ്ടായിരിക്കട്ടെ.

൨. ദൈവം പ്രവൃത്തികളെ തൂക്കിനോക്കുന്നു. ഇതു മനുഷ്യനൊടും ബന്ധപ്പെട്ട ഒരറിവാകുന്നു. ദൈവത്തിന്റെ അടുക്കൽ ഉള്ളതു ഇല്ലാതെയായൊ ഇല്ലാത്തതു ഉള്ളതായൊ ഇരിപ്പാൻ പാടില്ലാ. താൻ ദുഷ്ടനെ നീതിമാനാക്കുകയൊ നീതിമാനെ ദുഷ്ടനാക്കുകയൊ ചെയ്യുന്നില്ലാ. നന്മതിന്മകളെ കണിശമായും സൂക്ഷ്മമായും അറിയുന്നതിനു താൻ തൂക്കിനോക്കുന്നു. ഹന്നായ്ക്കു വാസസ്ഥലത്തിൽ ഈ അറിവുണ്ടായിരുന്നു ഈ അറിവും പാപത്തിൽനിന്നു നമ്മെ തിരിക്കുന്നു ഇതു

പാപത്തെക്കുറിച്ചു നമുക്കു ഭയം തോന്നിക്കുന്നു. സഹോദരാ വിചാരി
ച്ചുനോക്കുക. നമ്മുടെ എല്ലാ നാഴികയിലുമുള്ള പ്രവൃത്തികൾ നന്മയാ
യാലും തിന്മയായാലും തന്റെ തിരുസന്നിധിയിൽ കൂടുതൽ കുറവു കൂടാ
തെ ഇരിക്കുന്നു നീ ചെയ്യുന്ന പാപം മായ്ക്കപ്പെടുന്നില്ലാ അതിന്റെ തൂ
ക്കവും കുറയുന്നില്ലാ അതു അതുപോലെതന്നെ കാണപ്പെടുന്നു. ഇതു
നീ വിചാരിക്കുന്നുണ്ടോ നിന്റെ പാപത്തെ താൻ തൂക്കിനോക്കുന്നു.
നിനക്കൊഴിഞ്ഞു നില്പാൻ എങ്ങിനെ കഴിയും നീ നിന്റെ തൂക്കത്തി
ലും അളവിലും വ്യത്യാസം ചെയ്യുന്നുണ്ട്. എന്നാൽ ദൈവം നിന്റെ
പ്രവൃത്തികളെ തൂക്കുന്നതു പക്ഷഭേദമായിട്ടല്ലാ കണിശമായിട്ടത്രെ
ദൈവം നിന്നെ തൂക്കിനോക്കുന്നതു ദൈവം കാണുന്നെന്നും തൂക്കിനോ
ക്കുന്നെന്നും അറിയാതെ നീ നടക്കുന്നുവൊ നിന്റെ ദിവസം തോറു
മുള്ള പ്രവൃത്തികളെ താൻ തൂക്കിനോക്കുന്നെന്നും എന്തുകൊണ്ടു നീ
വിചാരിക്കുന്നില്ല- ദൈവം തൂക്കിനോക്കുന്നു എന്നുള്ള അറിവു ഏ
ശായാ ദീർഘദർശിക്കുണ്ടായിരുന്നെന്നു നാം കാണുന്നുവല്ലൊ. ഏശാ
യാ ൨൬: ൭. പ്രിയ വായനക്കാരാ! എത്ര സങ്കടമെന്നു വിചാരിക്കാ
ദൈവം തൂക്കിനോക്കിയതിന്റെ ശേഷം സന്തോഷമൊ ദുഃഖമൊ നിറ
ഞ്ഞതായ ഒരു തീർപ്പുണ്ടാകുന്നുവല്ലൊ. നീ വിചാരിക്കുക. നിന്റെ
നന്മയും തിന്മയും ഒരോ തട്ടിൽ വച്ചാൽ ഏതിനാകുന്നു മുൻതൂക്കം
എത്രയൊ വേഗത്തിൽ നിന്റെ പാപത്തട്ടു താണുപോകുന്നു ഇങ്ങ
നെ പല നാളും നീ പാപത്തിൽ താണു താണു പാറൊ രാജാവു
താണതു പോലെ താണുപോകുന്നതിനു മുമ്പു ദൈവം തൂക്കിനോക്കു
ന്നു എന്നറിഞ്ഞു അവന്റെ മുമ്പാകെ നീതിയായി നടന്നുകൊള്ളുക.
ഒരു ദുഷ്ടരാജാവിനെക്കാൾ തൂക്കിനോക്കി കല്പിച്ച വിധി കൂടി കേ
ട്ടുകൊൾക. ദാനി. ൫: ൨൭. "നീ തുലാസിൽ തൂക്കപ്പെട്ടു കുറവുള്ള
വനായി കണ്ടെത്തപ്പെട്ടിരിക്കുന്നു" താൻ തൂക്കുന്നതിന്റെ ഫലം ഇ
താകുന്നു. പ്രഭയും മഹത്വവും വെഹുമാനവും കൊണ്ടു നിറഞ്ഞ രാജാ
വും തൂക്കപ്പെട്ടപ്പോൾ കുറവുള്ളവനായി കാണപ്പെട്ടു. ദൈവം അയാ
ളെ രാജാവായിട്ടു ഉയർത്തി സകല മഹത്വവും അവനു കൊടുത്തു എ
ന്നാറെ അവൻ തന്നെ അറിയാതെയും കണിശമായി പ്രവൃത്തിക
ളെ തൂക്കിനോക്കുന്നവനാകുന്നു എന്നറിയാതെയും തന്നത്താൻ ഉയ
ർത്തിയതിനാൽ അവൻ തള്ളപ്പെട്ടുപോയി. നീയും ഇപ്രകാരം ദൈ
വം നിന്നെ ഉയർത്തുകയും നിന്റെ ആവശ്യങ്ങളെ അറിഞ്ഞു നിന
ക്കു സഹായിക്കയും നിനക്കു വേണ്ടി പോരാടുകയും ചെയ്യുമാറെയും
നീ അവനെ അറിയാതെയും അവൻ പ്രവൃത്തികളെ തൂക്കിനോക്കു
ന്നവനാകുന്നു എന്നു വിചാരിക്കാതെയും നടക്കുന്നു. ദൈവം എത്ര
യൊ ദീർഘക്ഷമയോടിരിക്കുന്നു നീ ആ രാജാവിനെക്കാൾ അന്യായി
കം തന്നെ കോപിപ്പിച്ചാറെയും നിന്നെ തള്ളുന്നതിനു തനിക്കു മനസ്സി
ല്ലാതിരിക്കുന്നു. നീ തിരിഞ്ഞുവരും തിരിഞ്ഞുവരും എന്നുള്ള ആശ

ഴോട്ടു കൂടിയ തന്റെ കാത്തിരിപ്പിനെ നീ അറിയാതെ അതിനെ
നിന്റെ പാപത്തിന്റെ തക്ക അവസരമാക്കിത്തീൎക്കുന്നു. ഒരു പാപി
യും നശിച്ചു പോകുന്നതിനു തനിക്കു മനസ്സില്ലാ. എന്നാലൊ അ
വൻ രക്ഷപെടണമെന്നു താൻ ആഗ്രഹിക്കുന്നു. നീ പക്ഷെ കുററമുള്ള
വനായി കണ്ടെത്തപ്പെട്ടുപോയൊ എന്നു ആൎക്കറിയാം. നിന്റെ പ്രാ
ൎത്ഥനകളും. അപേക്ഷകളും സ്വീകരിക്കാവുന്ന ഒരു കാലമുണ്ടു. അവ
യെല്ലാം വെറുപ്പായിപ്പോകുന്ന ഒരു കാലമുണ്ടു.

അതുകൊണ്ടു ദൈവം ചെവികൊള്ളുന്ന കാലത്തു മനസ്സുതിരി
ഞ്ഞുകൊള്ളുക. നിന്റെ പാപം ക്ഷമിപ്പാനു പാടില്ലാത്തതായിട്ടു പ
രിണമിച്ചേക്കാം. നിന്റെ ഉറക്കത്തിൽനിന്നുണൎന്നു വിചാരിക്കുക.
നിന്റെ പാപത്തെ ഏററുപറഞ്ഞുപേക്ഷിക്കുക. പാപഭാരം നി
ന്നിൽനിന്നു കുറയട്ടെ. നന്മയുടെ തട്ടു താനെ താഴട്ടെ. നിന്റെ ര
ക്ഷകനിൽ തന്നെ ശരണം വെച്ചുകൊള്ളുക. അവന്റെ മദ്ധ്യസ്ഥത
യില്ലായിരുന്നെങ്കിൽ ഇപ്പോൾ പണ്ടെ തന്നെ നീ ബെൽശസ്സറി
ന്റെ സാദൃശത്തിൽ തള്ളപ്പെട്ടുമായിരുന്നു. കരുണയുള്ള രക്ഷകൻ
പിതാവെ! അവർ ചെയ്യുന്നതവർ അറിയായ്കകൊണ്ടു അവരോടു
ക്ഷമിച്ചുകൊള്ളേണമെ, എന്നു പറഞ്ഞു പ്രാൎത്ഥിക്കുന്നതിനാൽ നി
ന്റെ ദിവസങ്ങൾ നീളുന്നു. നീ ക്ഷമയോടു വിചാരിക്ക. നീ നിത്യ
വും ദൈവ സന്നിധിയിലാകുന്നു വസിക്കുന്നതു. അവൻ കാണുന്നു.
കേൾക്കുന്നു. തിരിച്ചറിയുന്നു. വിധിക്കുന്നു ഭയങ്കരവിധി അവനിൽ
നിന്നു കേൾക്കപ്പെടാതിരിപ്പാൻ സൂക്ഷിച്ചുകൊൾക. നീ മററുള്ള
വരെ കുററം പറയുന്നു. നിന്റെ കുററത്തെ നീ അറിയുകയും ഉ
പേക്ഷിക്കയും ചെയ്യുന്നില്ലാ. നിനക്കു മനുഷ്യമുമ്പാകെ നീതിമാനാ
യിരിക്കാം, ദൈവമുമ്പാകെ നീതിമാൻ മാത്രമെ നീതിമാനാകയുള്ളു.
നീ ഭക്തനെന്നു നിനക്കു തന്നെത്താൻ തോന്നിയേക്കാം നീ പാപ
ത്തിൽ ഇരിക്കുമ്പോഴും നിന്റെ പാപം ദൈവമുമ്പാകെ തൂക്കപ്പെട്ടി
രിക്കുമ്പോഴും പിശാചിന്റെ ആലോചന നിമിത്തം നിനക്കു പാപ
മില്ലെന്നു തോന്നിപ്പോയേക്കാം. പാപിയെ ദൈവം വെറുക്കുന്നു നീ
അനേകപ്രസംഗങ്ങൾ വായിച്ചും കേട്ടു ഇരിക്കാം. എന്നാലും നിന്റെ
പാപത്തെ നീ അറിയുന്നില്ലാ. നിന്റെ പാപം നിന്നെ പിടികൂടു
ന്നതിനു മുമ്പ നിന്റെ പാപത്തെ നീ പിടിച്ചു വേരോടെ നശിപ്പി
ക്കുക. യാതൊന്നും ശേഷിപ്പിക്കരുതു. ദൈവം അറിയുന്നു എന്നുതാ
ൻ പാപപുണ്യങ്ങളെ തൂക്കിനോക്കുന്നു എന്നും നീ നല്ലതിൻവണ്ണം
വിചാരിച്ചു മനസ്സുതിരിഞ്ഞു ദൈവത്തിനായി ജീവിച്ചുകൊള്ളുക
ഞാനും നീയും ലോകമെല്ലാം ഈ രഹസ്യം അറിഞ്ഞു ദൈവത്തിനാ
യി ജീവിപ്പാൻ തക്കവണ്ണം ദൈവം തന്നെ നമുക്കു സഹായിക്കട്ടെ.

റി. ഏസ്സ്.

